"വീരപ്പന്റെ കൊള്ളസംഘത്തിൽനിന്ന് രക്ഷപ്പെട്ടതുപോലെ തോന്നുന്നു" -1994 സെപ്റ്റംബർ 24ന് കരുണാകരന്റെ മന്ത്രിസഭയിൽനിന്ന് രാജിവെച്ചശേഷം കെ.പി. വിശ്വനാഥൻ പത്രലേഖകരോട് പറഞ്ഞു.

'വീരപ്പൻ' എന്നുദ്ദേശിച്ചത് ആരെക്കുറിച്ചെന്നായി പത്രലേഖകർ.

"വീരപ്പന്റെ സംഘമെന്നു പറഞ്ഞുവെന്നേയുള്ളൂ. എന്തായാലും വീരപ്പൻ ഉടനെ കുടുങ്ങും. വനംമന്ത്രിയായിരുന്നതുകൊണ്ട് എനിക്കറിയാം. വീരപ്പന്റെ സംഘമൊക്കെ ചെറുതായിവരികയാണ്. കുറച്ചുപേരെ ബാക്കിയുള്ളൂ".



കെ.പി. വിശ്വനാഥൻ

'വീരപ്പന്റെ സംഘത്തിൽനിന്ന് മോചനം'

കെ. രാജേശ്വരി

# വിശ്വനാഥ വിഷാദയോഗം

വ്യവസായവകുപ്പ് മന്ത്രി പി.കെ. കുഞ്ഞാലിക്കുട്ടിയുടെ രാജി ഏൽപിച്ച ആഘാതത്തിൽ നിന്ന് സംസ്ഥാനം മുക്തമാകുംമുമ്പ് ഇതാ വനംമന്ത്രി കെ.പി. വിശ്വനാഥനും സ്ഥാനത്യാഗം ചെയ്തിരിക്കുന്നു. വ്യഥാപർവത്തിന്റെ ഇരകളാണ് ഇരുവരും. റജീന എന്ന ഒരുമ്പെട്ടവൾ ഉന്നയിച്ച ആരോപണങ്ങളാണ് കുഞ്ഞാലിക്ക് കുരുക്കിയതെങ്കിൽ ഹൈക്കോടതി നടത്തിയ പരാമർശങ്ങളാണ് പാവം വിശ്വനാഥന്റെ കസേര തെറിപ്പിച്ചത്.

രാജിയില്ല, അന്വേഷണവുമില്ല എന്ന തത്ത്വാധിഷ്ഠിത നിലപാടാണ് കുഞ്ഞാലിക്കുട്ടി ആദ്യം കൈക്കൊണ്ടത്. മാധ്യമങ്ങളുടെയും പ്രതിപക്ഷത്തിന്റെയും, ഐക്യമുന്നണിക്കകത്തുള്ള ട്രോജൻ കുതിരകളുടെയും സമ്മർദം അതികഠിനമായിരുന്നെങ്കിലും രണ്ടുമാസം പിടിച്ചുനിൽക്കാനും മന്ത്രിയായിരുന്ന് മകന്റെ നിക്കാഹ് നടത്തിക്കൊടുക്കാനും കുഞ്ഞാലിക്കുട്ടി സാധിച്ചു. മുസ്‌ലിംലീഗിന്റെ മൊത്തം വിലപേശൽ ശക്തിയും വിനിയോഗിക്കേണ്ടിവന്നു, പാണക്കാടുതങ്ങളുടെയും മുഖ്യമന്ത്രിയുടെയും പ്രതിച്ഛായക്കു മങ്ങലേൽപിച്ചു, മുന്നണിയുടെ ജനപിന്തുണ നന്നെ കുറഞ്ഞു എന്നിത്യാദി പാർശ്വഫലങ്ങൾ ബാക്കി.

രാജിവെക്കില്ല, സുപ്രീംകോടതിയിൽ അപ്പീൽപോകും എന്നായിരുന്നു വിശ്വനാഥന്റെ നിലപാട്. താൻ നിരപരാധിയാണെന്ന് മന്ത്രി നെഞ്ചിൽ കൈവെച്ചു പറഞ്ഞു. കോടതിയുടെ നീതിബോധത്തെ ചോദ്യം ചെയ്യാനും മടിച്ചില്ല. എന്തുചെയ്യാം, മുസ്‌ലിംലീഗല്ല, കോൺഗ്രസ്. നേരത്തോടു നേരമെത്തുമ്പോഴേക്കും നിലപാടു മാറ്റേണ്ടിവന്നു. അഭിപ്രായം ഇരുമ്പുലക്കയല്ലെന്നു തെളിയിച്ചുകൊണ്ട് മന്ത്രി രാജിക്കത്തു കൊടുത്തു.

ജയാപജയങ്ങളോ രാഷ്ട്രീയത്തിലെ ഉയർച്ചതാഴ്ചകളോ വകവെക്കുന്നവനല്ല, കുന്നംകുളം കല്ലായിൽ പങ്ങന്റെ മകൻ വിശ്വനാഥൻ. ചെറുപ്പത്തിൽ നല്ലൊരു കായികതാരമായിരുന്നു. കേരളവർമ കോളജിലെ ബാസ്കറ്റ്ബാൾ ടീം ക്യാപ്റ്റനായിട്ടുണ്ട്. ഉറച്ച ശരീരമെന്നപോലെ സ്പോർട്സ്മാൻ സ്പിരിറ്റും കളിക്കളത്തിൽ നിന്ന് ആർജിച്ചു.

വിദ്യാർഥിയായിരിക്കെ കെ.എസ്.യുവിന്റെ നീലക്കൊടി പിടിച്ചു രാഷ്ട്രീയത്തിലിറങ്ങിയതാണ്. 1967-70 കാലത്ത് യൂത്ത്കോൺഗ്രസിന്റെ തൃശൂർ ജില്ലാ പ്രസിഡന്റ്. പാർട്ടി പിളർന്നപ്പോൾ (1969) ഇന്ദിരാജിയുടെ പിന്നിൽ ഉറച്ചുനിന്നു. 1970ൽ കുന്നംകുളത്ത് കോൺഗ്രസ് സ്ഥാനാർഥിയായെങ്കിലും സി.പി.എമ്മിലെ ടി.കെ. കൃഷ്ണനോടു തോറ്റു. 1970 മുതൽ 17 കൊല്ലം തൃശൂർ ഡി.സി.സി സെക്രട്ടറിയായി പ്രശോഭിച്ചു. 1977ൽ കുന്നംകുളത്ത് ടി.കെ. കൃഷ്ണനെ മലർത്തിയടിച്ച് നിയമസഭാംഗമായി.

ലോ കോളജിൽ പഠിക്കുംകാലത്താരംഭിച്ചതാണ് ആന്റണി, ഉമ്മൻചാണ്ടി മുതൽ പേരുമായുള്ള ആത്മബന്ധം. 1978ൽ കോൺഗ്രസ് വീണ്ടും പിളർന്നപ്പോൾ ഇന്ദിരാജിയെ തള്ളിപ്പറഞ്ഞ് വിശ്വനാഥൻ ആദർശധീരനൊപ്പം നിലകൊണ്ടു. 1980ലെ തെരഞ്ഞെടുപ്പിൽ

മാർക്സിസ്റ്റ് മുന്നണി സ്ഥാനാർഥിയായി കുന്നംകുളത്തു ജയിച്ചു. രണ്ടു കൊല്ലത്തിനകം മാർക്സിസ്റ്റ് -ആൻറണി ഗ്രൂപ്പ് ബാന്ധവം അവസാനിച്ചു, നായനാർ മന്ത്രിസഭ തകർന്നു. പി.സി. ചാക്കോയും കടന്നപ്പള്ളിയും കെ.പി. ഉണ്ണികൃഷ്ണനും അഖിലേന്ത്യാ ലൈൻ സ്വീകരിച്ച് ഇടതുമുന്നണിയിലേക്കു തിരിച്ചുപോയി. വിശ്വനാഥൻ ആൻറണിക്കൊപ്പം ഉറച്ചുനിന്നു. കുന്നംകുളത്തിനപ്രം മ്മക്കെന്തൂട്ട് അഖിലേന്ത്യ?

1982 തെരഞ്ഞെടുപ്പ് പക്ഷേ നഷ്ടക്കച്ചവടമായി. സംസ്ഥാനത്ത് ഐക്യജനാധിപത്യമുന്നണി വെന്നിക്കൊടി പാറിച്ചു, കുന്നംകുളത്ത് വിശ്വനാഥൻ തോറ്റു. വിജയി സി.പി.എമ്മിലെ കെ.പി. അരവിന്ദാക്ഷൻ. ഭൂരിപക്ഷം 1240. അതോടെ വിശ്വനാഥൻ കുന്നംകുളമുപേക്ഷിച്ച് കൊടകരക്കു പോയി. 1987ൽ ഇടതുതരംഗത്തിനിടയിലും കൊടകരയിൽ വിജയിച്ചു. സഖാവ് എം.എ. കാർത്തികേയനെതിരെ വിശ്വനാഥൻെറ ഭൂരിപക്ഷം 2536.

1991ൽ കൊടകര നിന്ന് വീണ്ടും വിജയം. സംസ്ഥാനത്ത് ഐക്യമുന്നണിക്കു ഭൂരിപക്ഷം. മന്ത്രിസ്ഥാനത്തേക്ക് ആൻറണി നിർദേശിച്ച പേര് വി.എം. സുധീരൻേറതായിരുന്നു. ഒരു കാരണവശാലും സുധീരനെ മന്ത്രിസഭയിലെടുക്കില്ല എന്ന് കരുണാകരന് ശാഠ്യം. തൃശൂർ ജില്ലക്കാരൻ, ശ്രീനാരായണീയൻ, ആൻറണി ഗ്രൂപ്പുകാരൻ എന്നീ പരിഗണനകളെല്ലാം തികഞ്ഞ പകരക്കാരൻ കെ.പി. വിശ്വനാഥൻ. മന്ത്രിയായശേഷവും ആൻറണിയോടുള്ള കൂറിനോ ഗ്രൂപ്പുവികാരത്തിനോ കുറവേതുമുണ്ടായില്ല. വനംവകുപ്പിൽ കൈയിട്ടുവാരാൻ കരുണാകരനെ അനുവദിച്ചതുമില്ല.

ഡോക്ടർ എം.എ. കുട്ടപ്പന് രാജ്യസഭാ സീറ്റ് നിഷേധിച്ചതിൽ പ്രതിഷേധിച്ച് 1994 ജൂൺ 16ന് ഉമ്മൻചാണ്ടി മന്ത്രിസ്ഥാനം രാജിവെച്ചു. മുഖ്യമന്ത്രിയിൽ അവിശ്വാസം പ്രകടിപ്പിച്ചുകൊണ്ട് സെപ്റ്റംബർ 24ന് വിശ്വനാഥനും രാജികൊടുത്തു. കരുണാകരനെ കോൺഗ്രസ് നിയമസഭാകക്ഷി നേതൃസ്ഥാനത്തുനിന്ന് നീക്കണമെന്ന് ആൻറണി ഗ്രൂപ്പുകാർ സെപ്റ്റംബർ 27ന് ഹൈക്കമാൻറിനോട് അഭ്യർഥിച്ചു. ആ പോരാട്ടം 1995 മാർച്ച് 16ന് ലക്ഷ്യം നേടി. കരുണാകരൻെറ സ്ഥാനത്ത് ആൻറണി മുഖ്യമന്ത്രിയായി വന്നപ്പോൾ വിശ്വനാഥൻ തഴയപ്പെട്ടു. പകരം വന്നത് വി.എം. സുധീരൻ.

അതോടെ വിശ്വനാഥന് ആൻറണിയോട് നീരസമായി. സുധീരനെ തീരെ കണ്ടുകൂടാതെയുമായി. വിശ്വനാഥനേക്കാൾ എട്ടുവയസ്സിനിളപ്പമാണ് സുധീരൻ. വിശ്വനാഥൻ ആദ്യം നിയമസഭാംഗമായ 1977ൽ സുധീരൻ ലോക്സഭാംഗമായി. അഖിലേന്ത്യാ പ്രസിഡനാണ് സുധീരൻ. വിശ്വനാഥനെ കുന്നംകുളത്തിന് വടക്കോ കൊടകരക്കു തെക്കോ നാലാളറിയില്ല.



ഇടതുമുന്നണി ഭരിച്ചാലും വലതുമുന്നണി ഭരിച്ചാലും ബി.ജെ.പിയോ ശിവസേനയോ ഭരണം പിടിച്ചാലും ചന്ദനഫാക്ടറികൾ പൂട്ടിക്കാനാവില്ല.

1996ൽ കൊടകരയിൽ വീണ്ടു ജയം. സീറ്റ് പ്രതിപക്ഷത്തായെന്നു മാത്രം. 2001ൽ കൊടകര പിടിക്കാൻ സി.പി.എം കരുത്തനായ സ്ഥാനാർഥിയെ രംഗത്തിറക്കി- ലോനപ്പൻ നമ്പാടൻ. മൽസരം കടുത്തതായിരുന്നുവെങ്കിലും വിശ്വനാഥൻ വിജയിച്ചു.

മന്ത്രിസഭാ രൂപവത്കരണ വേളയിൽ വീണ്ടും തഴയപ്പെട്ടു, കെ.പി. വിശ്വനാഥൻ. സ്വന്തം ഗ്രൂപ്പിൽ നിന്ന് ഒരീഴവനെ മന്ത്രിയാക്കണമെന്ന് ആൻറണിക്ക് തോന്നിയില്ല. ഉമ്മൻചാണ്ടിയും തിരുവഞ്ചൂരും ആര്യാടനും തുല്യ ദുഃഖിതർ. ലോക്സഭാ തെരഞ്ഞെടുപ്പിനുശേഷം നാൽവർ സംഘം പ്രബലമായി. മുസ്ലിംലീഗിൻെറ പിന്തുണ കൂടി ലഭിച്ചപ്പോൾ ആൻറണി പുറത്ത്, ഉമ്മൻചാണ്ടി അകത്ത്. ആൻറണിയെപോലെയല്ല, അസ്സലുള്ളവനാണ് കുഞ്ഞൂഞ്ഞ്. തിരുവഞ്ചൂരിനെയും വിശ്വനാഥനെയും ആര്യാടനെയും മന്ത്രിമാരാക്കി.

ആൻറണിയുടെ ശാപംകൊണ്ടാണെന്ന് ശത്രുക്കൾ പറയുന്നു, കുഞ്ഞാലിക്കുട്ടിക്ക് പിന്നാലെ ഇതാ വിശ്വനാഥനും ഹജൂരിൻെറ പടിയിറങ്ങുകയാണ്. ചന്ദനലേപ സുഗന്ധവുമായി വിശ്വനാഥൻ തൃശ്ശിവപേരൂർക്ക് മടങ്ങുമ്പോൾ വി.എം. സുധീരനും ആഹ്ലാദിക്കാം.

ചന്ദന മാഫിയയുമായി മന്ത്രിക്കു നേരിട്ട് ബന്ധമുണ്ടെന്നാണ് ഹൈക്കോടതിയുടെ കണ്ടെത്തൽ. വാളയാറിൽ വനംവകുപ്പുകാർ പൂട്ടിച്ച ചന്ദന ഫാക്ടറിയുടമസ്ഥർ മന്ത്രിക്ക് ടെലഗ്രാമയച്ചു, അതിന്മേൽ ഉദ്യോഗസ്ഥർക്കെതിരെ വിജിലൻസ് അന്വേഷണത്തിനുത്തരവിട്ടു എന്നാണ് ജഡ്ജി പറയുന്ന കാരണം. നേരിട്ട് ബന്ധമുണ്ടായിരുന്നെങ്കിൽ പ്രതികൾ മൊബൈൽ ഫോണിൽ വിളിക്കുകയേ ചെയ്യുമായിരുന്നുള്ളൂ, മന്ത്രി ഉദ്യോഗസ്ഥരെ ഉടനടി സസ്പെൻഡ് ചെയ്യുകയും ഉണ്ടായേനെ. നമ്മുടെ ഹൈക്കോടതി ജഡ്ജിമാരുടെ ബുദ്ധിയും ലോകപരിചയവും എത്ര ശോചനീയം!

വിശ്വനാഥൻെറ സങ്കടവും ദേഷ്യവും, ഹൈക്കോടതിയുടെ നേർക്കാണ് അണമുറിഞ്ഞൊഴുകിയത്: ഹൈക്കോടതി ഉത്തരവിന് ശേഷം മാത്രമാണ് താൻ ടെലഗ്രാം കണ്ടത്, വിജിലൻസ് അന്വേഷണത്തിന് ഉത്തരവിട്ടിട്ടേയില്ല, പ്രതികളെ അറിയില്ല, അവരുടെ ജാമ്യാപേക്ഷയിൽ പറയുന്ന കാര്യങ്ങൾ കളവാണ്, അതോടൊപ്പമുള്ള രേഖകൾ വ്യാജമാണ്, ഉത്തരവിടുംമുമ്പ് തനിക്കുപറയാനുള്ളതു കേട്ടില്ല...

ഇക്കാര്യത്തിൽ കോടതിയെയല്ല പ്രോസിക്യൂഷനെ വേണം കുറ്റംപറയാൻ. പഴയൊരു കോൺഗ്രസുകാരനും സായിഭക്തനുമായ പ്രോസിക്യൂഷൻസ് ഡയറക്ടർ ജനറൽ പി.ജി. മാധവൻ നമ്പ്യാരാണ് സർക്കാർ ഭാഗം വാദിച്ചത്. സത്യസന്ധൻ എന്ന ദുഷ്പേര് കേൾപ്പിച്ചയാളാണ് നമ്പ്യാർ. ടിയാൻ പ്രതികളുടെ ജാമ്യാപേക്ഷ തീരഞ്ഞും എതിർത്ത് കേസ് തള്ളിച്ചു. വനംവകുപ്പുദ്യോഗസ്ഥർക്കെതിരായ സകല ആരോപണങ്ങളും ഖണ്ഡിച്ചു. അതേസമയം മന്ത്രിക്ക് വേണ്ടി ഒരക്ഷരം മിണ്ടിയില്ല!

സർക്കാറിൻെറ, എന്നുവെച്ചാൽ മന്ത്രിമാരുടെ താൽപര്യം സംരക്ഷിക്കാൻ ബാധ്യസ്ഥമാണ് പ്രോസിക്യൂഷൻ. ആ നിലക്ക്, ജാമ്യാപേക്ഷയെ അനുകൂലിക്കുകയും ഉദ്യോഗസ്ഥരെ തള്ളിപ്പറയുകയുമാണ് വേണ്ടിയിരുന്നത്: അമർനാഥ് ഷെട്ടി അഴിമതിക്കാരനായതുകൊണ്ട് വിജിലൻസ് അന്വേഷണത്തിനുത്തരവിട്ടു, കൈക്കൂലി കിട്ടാത്തതുകൊണ്ട് വനംവകുപ്പുകാർ ചന്ദനഫാക്ടറി ഉടമകളെ പീഡിപ്പിക്കുന്നു എന്ന മട്ടിൽ. ഇങ്ങനെ വാദിക്കാൻ നമ്പ്യാർക്ക് മനസ്സാക്ഷിക്കുത്തുണ്ടെങ്കിൽ നമ്മുടെ സ്റ്റേറ്റ് അറ്റോർണിയെ ഏൽപ്പിക്കാമായിരുന്നു. അതും ചെയ്തില്ല.

ഏതായാലും മാധവൻ നമ്പ്യാരുടെ ദിനങ്ങൾ എണ്ണപ്പെട്ടു. ഡി.ജി.പിയുടെ കാര്യത്തിൽ കോൺഗ്രസിനും മ

...ലീഗിനും മാണി ഗ്രൂപ്പിനും ഏകാ
...യമാണ്. സത്യ, സമത്വ, സ്വാത
...ങ്ങളുടെ പതാകാവാഹകരും വ
..., വന്യജീവി സംരക്ഷണ വ്യഗ്രരുമാ
... കോഴിക്കോടൻ പത്രവും ഇക്കാര്യ
... സർക്കാറിന് പൂർണ പിന്തുണ
...കുന്നു.

...ിക്കെതിരായ പരാമർശങ്ങൾ നീ
...ിട്ടാൻ സർക്കാർ സുപ്രീംകോട
... സമീപിക്കുന്നുണ്ട്. കിട്ടാവുന്ന
... ഏറ്റവും മികച്ച വക്കീലിനെ ഏർ
...ും. വേണുഗോപാലെങ്കിൽ വേ
...ഗോപാൽ, നരിമാനെങ്കിൽ നരിമാൻ.
...ലോകത്തുനിന്ന് പൽക്കിവാലയെ
...ണ്ടുവരാനും ശ്രമിക്കാവുന്നതാണ്.
...നിപരീക്ഷയിൽ സത്യം തെളിയി
... വിശ്വനാഥൻ തിരിച്ചെത്തുംവരെ വ
...കുപ്പിൻെറ അധികച്ചുമതല തി
...രിന് നൽകിയിരിക്കുന്നു.

...നാട്ടിലെ കൊച്ചുകുട്ടികൾക്കു വ
... അറിയാവുന്ന രഹസ്യം-വാളയാ
... പരിസരത്തുമുള്ള ചന്ദന ഫാ
...കളത്രയും അത്യുന്നത മുസ്‌ലിം
... നേതാവിൻെറ സന്തുബന്ധുക്ക
... ബിനാമികളും നടത്തുന്നവയാണ്.
...മുന്നണി ഭരിച്ചാലും വലതുമു
... ഭരിച്ചാലും ബി.ജെ.പിയോ ശി
...സേനയോ ഭരണം പിടിച്ചാലും അ
... പൂട്ടിക്കാനാവില്ല. ചന്ദന ഫാക്ടറി
...ണ്ടത് വ്യവസായ, തദ്ദേശ സ്വ
...ഭരണവകുപ്പുകളാണ്. സഖാക്കൾ
...ീലാഗോപാലനും പാലോളി മു
...ർകുട്ടിയും ഭരിച്ചകാലത്തുപോലും
...ഫാക്ടറികൾ നിർബാധം പ്രവർ
...ിച്ചു. പി.ആർ. കുറുപ്പും നീലലോ
...ദാസ് നാടാരും സി.കെ. നാണു
... ചുമതല വഹിച്ച വനംവകുപ്പ് ത
...ാകുംവിധം പിന്തുണയും നൽ
... മുസ്‌ലിംലീഗുകാർ വ്യവസായ,
... ഭരണവകുപ്പുകൾ കൈയാളു
... ഐക്യമുന്നണിയുടെ കാലത്തെ
...പറയാനുമില്ല. ആൻറണിയുടെ ആ
...ധീരതക്കു പരിമിതികളുണ്ട്. കു
...ലിക്കുട്ടിയുടെ കരുണാകടാക്ഷം
...ണ്ട് മുഖ്യമന്ത്രിയായ കു
...ഞ്ഞെങ്ങനെ ചന്ദനഫാക്ടറി പൂ
...ും?

...സ്ഥാനത്തിൻെറ വ്യവസായ പു
...ഗതിക്ക് പ്രതിജ്ഞാബദ്ധനാണ് ലീ
... നേതാവ്. മറയൂരെ അവസാനത്തെ
...നം വരെ മുറിച്ചെടുക്കും, വാറ്റി
...വുമുണ്ടാക്കും, വിറ്റ് വിദേശനാണ്യം
...ും. ജാതി-മത-പാർട്ടി-ഗ്രൂപ്പുഭേദ
...ന്യ ഇന്നാട്ടിലെ എല്ലാ നല്ല മനു
...രുടെയും പിന്തുണ നേതാവിനുണ്ട്.
...പി. വിശ്വനാഥൻെറ സ്ഥാനത്ത്
...എം. സുധീരനോ വി.എസ്. അ
...താനന്ദനോ വനംവകുപ്പു ഭരിച്ചാ
... ചന്ദനക്കൊള്ള നിർബാധം തുട
..., വേലുത്തമ്പി ദളവാക്കും തടയാൻ
...ിയില്ല, മലപ്പുറം വീരപ്പനെ. ●

കവിത

**മോഹനകൃഷ്ണൻ കാലടി**

# കാളിദാസൻ

അവസാനത്തെ പരീക്ഷയും തീർന്നു.
പതിവുപോലെ
ചോദ്യപേപ്പർകൊണ്ടൊരു റോക്കറ്റുണ്ടാക്കി.
സംസ്കൃതം ടീച്ചറോട് സഹതാപം തോന്നിയതിനാൽ
ശൂന്യാകാശത്തേക്ക് സന്ദേശമയച്ചു.

പച്ചിലപറിച്ച് കയ്യിലിട്ട് ഞരടി.
ഒമ്പത് സിയിലെ മുനികുമാരികയോട്
സങ്കടം തോന്നിയതിനാൽ
ചുമരിൽ സ്വന്തം പേർമാത്രം എഴുതി.

പെട്ടിക്കടയിൽ കയറി
കുപ്പിഭരണിയിൽ കയ്യിട്ടു.
വെള്ളെഴുത്തുള്ള താപസവൃദ്ധനോട്
പാവം തോന്നിയതിനാൽ
ഒരു സിഗരറ്റ് മാത്രം എടുത്തു.

വീട്ടിലെത്തി പുസ്തകമെല്ലാം പെറുക്കിക്കെട്ടി,
അമ്പലനടയിൽ കൊണ്ടിട്ട് തീക്കൊളുത്തി,
ഉള്ളുരുകി പ്രാർഥിച്ചു:
''എൻെറ തോന്നിയങ്കാവിലമ്മേ
ഇനിയീ ദുർബുദ്ധി
തോന്നിക്കരുതേ തായേ''.

കത്തിച്ചാൽ കത്തുന്ന നട്ടുച്ചയാണ്.
കാളിയോടും ലേശം പാവംതോന്നി.

